Kerala Gazette No.36 dated 4th September 1984
**PART II**

## കേരള നിയമസഭാ സെക്രട്ടേറിയറ്റ്

### വിജ്ഞാപനം

നമ്പർ. 6635/എൽ. എ.4/84. തിരുവനന്തപുരം, 1984 ജൂൺ 13.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യ നിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1984-ലെ അന്തപ്പലിശയും ജന്മിഭോഗവും കരത്തിൽചെലവും (നിർത്തലാക്കൽ) ബിൽ, ഉദ്ദേശ കാരണങ്ങളുടെ വിവരണത്തോടും, ധനകാര്യമെമ്മോറാണ്ടത്തോടും, ഏൽപ്പിച്ചു കൊടുത്ത നിയമനിർമ്മാണം സംബന്ധിച്ച മെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

കെ. പി. പത്മനാഭൻ,
നിയമസഭാ സെക്രട്ടറി.

# 1984-ലെ അർത്ഥപ്പലിശയും ജന്മി ഭോഗവും കരത്തിൽ ചെലവും (നിർത്തലാക്കൽ) ബിൽ

അർത്ഥപ്പലിശയും ജന്മിഭോഗവും കരത്തിൽചെലവും നഷ്ടപരിഹാരം നൽകി നിർത്തലാക്കുന്നതിനുള്ള ഒരു ബിൽ.

പീഠിക.—ആവർത്തകമായും കാലാനുക്രമമായും ജന്മിമാർക്ക് നൽകിക്കൊണ്ടിരിക്കുന്ന അർത്ഥപ്പലിശയും ജന്മിഭോഗവും കരത്തിൽചെലവും നഷ്ടപരിഹാരം നൽകി നിർത്തലാക്കുന്നതും അതോടനുബന്ധിച്ചുള്ള കാര്യങ്ങൾക്ക് വ്യവസ്ഥ ചെയ്യുന്നതും യുക്തമായിരിക്കുകയാൽ ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിഅഞ്ചാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു.

1. ചുരുക്കപ്പേരും വ്യാപ്തിയും ആരംഭവും.—(1) ഈ ആക്റ്റിന് 1984-ലെ അർത്ഥപ്പലിശയും ജന്മിഭോഗവും കരത്തിൽചെലവും (നിർത്തലാക്കൽ) ആക്റ്റ് എന്നു പേർ പറയാം.

(2) 1949 ജൂലൈ 1-ാം തീയതിക്കു മുമ്പ് തിരുവിതാംകൂർ സംസ്ഥാനത്തിൽ ഉൾപ്പെട്ടിരുന്ന കേരള സംസ്ഥാനത്തിന്റെ പ്രദേശത്തു ഇതിനു വ്യാപ്തി ഉണ്ടായിരിക്കുന്നതാണ്.

(3) ഗസററ് വിജ്ഞാപനം വഴി സർക്കാർ നിശ്ചയിക്കുന്ന പ്രകാരമുള്ള തീയതിയിൽ ഇതു പ്രാബല്യത്തിൽ വരുന്നതാണ്.

2. നിർവ്വചനങ്ങൾ.—ഈ ആക്റ്റിൽ, സന്ദർഭം മററുവിധത്തിൽ ആവശ്യപ്പെടാത്തപക്ഷം,—

(എ) "നിശ്ചിത ദിവസം" എന്നാൽ ഈ ആക്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി എന്നർത്ഥമാകുന്നു.

(ബി) "അർത്ഥപ്പലിശ" എന്നാൽ വിളംബരത്തീയതിക്കുമുമ്പ് നെല്ലായിമാത്രം നൽകേണ്ടിയിരുന്നതും ജന്മിയുടെ ഇച്ഛാനുസരണം നെല്ലായോ പണമായോ സർക്കാർ നൽകേണ്ടതുമായ ഒരു അലവൻസ് എന്നർത്ഥമാകുന്നു. എന്നാൽ ഏതെങ്കിലും രാഷ്ട്രീയ പെൻഷനോ കുടുംബപെൻഷനോ അതിൽ ഉൾപ്പെടുന്നതല്ല.

(സി) "ജൻമി" എന്നാൽ സർക്കാരിൽ നിന്നും അർത്ഥപ്പലിശയോ ജൻമിഭോഗമോ അഥവാ കരത്തിൽചെലവോ വാങ്ങാൻ അർഹതയുള്ള ഒരാൾ എന്നർത്ഥമാകുന്നു ;

(ഡി) "ജൻമിഭോഗം" എന്നാൽ കൊല്ലവർഷം 1061-ലെ വേന്യൂസെററിൽമെൻറിൽ പണ്ടാരപ്പാട്ടമായി തരംതിരിച്ചിട്ടുള്ള ചില വെൽപ്പാടങ്ങളിൻമേൽ നികുതിയായി ചുമത്തിയിട്ടുള്ളതും പ്രസ്തുത സെററിൽമെൻറിനു മുമ്പായി

ആ നെൽപ്പാട്ടങ്ങളിന്മേൽ ജന്മികൾക്കുള്ള ചില അവകാശങ്ങളുടെ അംഗീകാരമായി ആ ജന്മികൾക്ക് നൽകിയിരുന്നതും, വിളംബര തീയതിയിലും അതിനുശേഷവും, ജന്മിമാരുടെ ഇച്ഛാനുസരണം നെല്ലായോ പണമായോ നൽകാവുന്നതുമായ നെല്ലിന്റെ വീതമെന്നർത്ഥമാകുന്നു; എന്നാൽ അതിൽ ഏതെങ്കിലും രാഷ്ട്രീയ പെൻഷനോ കുടുംബപെൻഷനോ ഉൾപ്പെടുന്നതല്ല;

(ഇ) "കരത്തിൽചെലവു" എന്നാൽ സർക്കാരിൽ നിന്നും പെൻഷനോ അലവൻസോ കിട്ടാൻ അവകാശമുണ്ടായിരുന്ന ചില ഭൂമി കൈവശക്കാർക്ക് അവരുടെ കൈവശഭൂമികൾക്ക് കൊടുക്കേണ്ടതായ ഭൂനികുതിയിൽ നിന്നും അങ്ങനെയുള്ള തുകകൾ തട്ടിക്കഴിക്കാൻ അനുവദിക്കപ്പെട്ടിരുന്ന പതിവിനു പകരമായി സർക്കാർ ട്രഷറിയിൽ നിന്നും സർക്കാർ കൊടുക്കേണ്ടതായ പെൻഷനോ അലവൻസോ എന്നർത്ഥമാകുന്നു.

(എഫ്) "നിർണ്ണയിക്കപ്പെട്ട" എന്നാൽ ഈ ആക്റ്റ് പ്രകാരം ഉണ്ടാക്കിയ ചട്ടങ്ങളാൽ നിർണ്ണയിക്കപ്പെട്ട എന്നർത്ഥമാകുന്നു.

(ജി) "വിളംബരം" എന്നാൽ 1917 ആഗസ്റ്റ് 27-ം തീയതി തിരുവിതാംകൂർ മഹാരാജാവ് പുറപ്പെടുവിച്ച വിളംബരം എന്നർത്ഥമാകുന്നു.

(എച്ച്) "തഹശിൽദാർ" എന്നാൽ, അതതു സംഗതിപോലെ, അർത്ഥപ്പലിശയോ ജന്മിഭോഗമോ (അതു പണമായി കൊടുക്കേണ്ട സംഗതിയിൽ) കരത്തിൽച്ചെലവോ ഏതു സർക്കാർ ട്രഷറിയിൽ നിന്നാണോ ജന്മിക്ക് നൽകേണ്ടതു അതു സ്ഥിതിചെയ്യുന്ന താലൂക്കിലെ തഹശിൽദാർ എന്നർത്ഥമാകുന്നതും, അതിൽ ഈ ആക്റ്റ് പ്രകാരം തഹശിൽദാരുടെ അധികാരങ്ങൾ വിനിയോഗിക്കുന്നതിന് സർക്കാർ അധികാരപ്പെടുത്തുന്ന മററു ഏതൊരു ഉദ്യോഗസ്ഥനും ഉൾപ്പെടുന്നതും ആകുന്നു.

3. അർത്ഥപ്പലിശയും ജന്മിഭോഗവും കരത്തിൽ ചെലവും നിറുത്തലാക്കൽ.—(1) തൽസമയം പ്രാബല്യത്തിലുള്ള ഏതെങ്കിലും നിയമത്തിലോ അഥവാ ഏതെങ്കിലും കരാറിലോ അഥവാ കോടതിയുടെ ഏതെങ്കിലും വിധി ന്യായത്തിലോ, ഡിക്രിയിലോ അഥവാ ഉത്തരവിലോ എന്തുതന്നെ അടങ്ങിയിരുന്നാലും, നിശ്ചിത ദിവസത്തിലും അന്നു മുതലും യാതൊരു ജന്മിക്കും അർത്ഥപ്പലിശയോ, ജന്മിഭോഗമോ അഥവാ കരത്തിൽചെലവോ വാങ്ങാൻ അവകാശമില്ലാത്തതും അത് ജന്മിക്ക് നൽകാൻ സർക്കാരിന് യാതൊരു ബാദ്ധ്യതയുമില്ലാത്തതും അർത്ഥപ്പലിശയോ, ജന്മിഭോഗമോ അഥവാ കരത്തിൽചെലവോ വാങ്ങാനുള്ള അവകാശവും കൊടുക്കാനുള്ള ബാദ്ധ്യതയും ഇല്ലാതാകുന്നതുമാണ്.

(2) (1)-ം ഉപവകുപ്പുപ്രകാരം അർത്ഥപ്പലിശയോ ജന്മിഭോഗമോ കരത്തിൽചെലവോ വാങ്ങാനുള്ള അവകാശം ഇല്ലാതായ ഏതൊരു ജന്മിക്കും ഇതിനുശേഷം വ്യവസ്ഥ ചെയ്യുന്ന പ്രകാരമുള്ള നഷ്ടപരിഹാരം വാങ്ങാൻ അവകാശമുണ്ടായിരിക്കുന്നതും, സർക്കാർ അത് കൊടുക്കേണ്ടതുമാണ്.

4. കൊടുക്കേണ്ട നഷ്ടപരിഹാരത്തുക.—(1) 3-ം വകുപ്പ് (2)-ം ഉപവകുപ്പിൽ പരാമർശിച്ചിട്ടുള്ള നഷ്ടപരിഹാരം, ഈ വകുപ്പ് (2)-ം ഉപവകുപ്പിൽ പറഞ്ഞിട്ടുള്ള, അതതു സംഗതിപോലെ, അർത്ഥപ്പലിശയുടെയോ, ജന്മിഭോഗത്തിന്റെയോ പണമായുള്ള മൂല്യത്തിന്റെയോ അഥവാ കരത്തിൽ ചെലവ് തുകയുടെയോ പന്ത്രണ്ട് ഇരട്ടിക്ക് തുല്യമായ ഒരു തുക ആയിരിക്കുന്നതാണ്.

(2) ഏതെങ്കിലും നിയമത്തിലോ അഥവാ കോടതിയുടെ ഏതെങ്കിലും വിധിന്യായത്തിലോ, ഡിക്രിയിലോ അഥവാ ഉത്തരവിലോ എന്തുതന്നെ അടങ്ങിയിരുന്നാലും, അർത്ഥപ്പലിശയും, ജന്മിഭോഗവും കരത്തിൻചെലവും സംബന്ധിച്ച നെല്ലിന്റെ പരിവർത്തനം ചെയ്ത നിരക്ക് സ്റ്റാൻഡേർഡ് പറയ്ക്ക് ആറു രൂപ ആയിരിക്കുന്നതാണ്.

വിശദീകരണം : ഈ ഉപവകുപ്പിന്റെ ആവശ്യങ്ങൾക്കായി "സ്റ്റാൻഡേർഡ് പറ" എന്നാൽ 13.11 ലിറ്ററിന് തുല്യമായ ഒരു അളവ് എന്നർത്ഥമാകുന്നു.

(3) ഈ ആക്റ്റ് പ്രകാരം ഒരു ജന്മിക്ക് നൽകേണ്ട നഷ്ടപരിഹാരത്തുക നിശ്ചിത ദിവസം മുതൽ കൊടുക്കാനുള്ളതായി കരുതേണ്ടതും അതിന്മേലുള്ള പലിശ ആ ദിവസം മുതൽ നഷ്ടപരിഹാരം കൊടുക്കുന്ന തീയതി വരെ വർഷം തോറും നാലര ശതമാനം എന്ന നിരക്കിൽ കൊടുക്കേണ്ടതുമാണ്.

5. നഷ്ടപരിഹാരം പണമായി കൊടുക്കേണ്ടതാണെന്ന് : ഈ ആക്റ്റ് പ്രകാരം കൊടുക്കേണ്ടതായ നഷ്ടപരിഹാരം പണമായി നൽകേണ്ടതാണ്.

6. നഷ്ടപരിഹാരം നൽകുന്നത് സംബന്ധിച്ച നടപടികൾ തഹസിൽദാർ മുമ്പാകെ ആയിരിക്കണമെന്ന് : ഈ ആക്റ്റ് പ്രകാരം ഒരു ജന്മിക്ക് നൽകേണ്ടതായ നഷ്ടപരിഹാരം തിട്ടപ്പെടുത്തുന്നതും അതിന് അവകാശപ്പെട്ട ആളുകൾക്ക് അത് നൽകുന്നതും സംബന്ധിച്ചുള്ള എല്ലാ നടപടികളും തഹസിൽദാർ മുമ്പാകെ ആയിരിക്കുന്നതാണ്.

7. നഷ്ടപരിഹാരപ്പട്ടിക തഹസിൽദാർ തയ്യാറാക്കേണ്ടതാണെന്ന് : ഈ ആക്റ്റ് പ്രകാരം ജന്മിമാർക്ക് നഷ്ടപരിഹാരം നൽകുക എന്ന ലക്ഷ്യത്തോടുകൂടി, തഹസിൽദാർ നിർണ്ണയിക്കപ്പെട്ട രീതിയിൽ ഏതൊരു ജന്മിയുടെയും,—

(എ) ഓരോ വർഷവും നൽകേണ്ട അതതു സംഗതിപോലെ, അർത്ഥപ്പലിശയോ ജന്മിഭോഗമോ അഥവാ കരത്തിൻചെലവോ അതും അത് വാങ്ങാൻ അവകാശമുള്ള ആളുകളുടെ പേരും ;

(ബി) ഈ ആക്റ്റ് പ്രകാരം നൽകേണ്ട നഷ്ടപരിഹാരത്തുകയും ;

(സി) നിർണ്ണയിക്കപ്പെടാവുന്ന മറ്റു വിവരങ്ങളും ; കാണിച്ചുകൊണ്ട് ഒരു കരട് നഷ്ടപരിഹാരപ്പട്ടിക തയ്യാറാക്കേണ്ടതാണ്.

8. കരടു നഷ്ടപരിഹാരപ്പട്ടിക പ്രസിദ്ധീകരിക്കുന്നത് : (1) 7-ാം വകുപ്പുപ്രകാരം നഷ്ടപരിഹാരപ്പട്ടിക തയ്യാറാക്കിയതിനുശേഷം തഹസിൽദാർ—

(എ) കരടു നഷ്ടപരിഹാരപ്പട്ടിക തയ്യാറാക്കിയെന്നും, നോട്ടീസിൽ പറഞ്ഞിരിക്കുന്ന സ്ഥലത്തും സമയത്തും ബന്ധപ്പെട്ട ആളുകൾക്ക് പരിശോധിക്കാനായി വച്ചിരിക്കുന്നതാണെന്നും കാണിച്ചുകൊണ്ട് നോട്ടീസ് ഗസറ്റിലും നിർണ്ണയിക്കപ്പെടാവുന്ന മറ്റു രീതിയിലും ഒരു നോട്ടീസ് പ്രസിദ്ധീകരിക്കേണ്ടതും ;

(ബി) അങ്ങനെയുള്ള ഒരു നോട്ടീസിന്റെ പകർപ്പ് കരടു നഷ്ടപരിഹാരപ്പട്ടികയുടെ ഒരു പകർപ്പോടുകൂടി 7-ാം വകുപ്പ് (എ) എന്ന ഖണ്ഡത്തിൽ പരാമർശിച്ചിരിക്കുന്ന ഓരോ ആളിനും കൊടുക്കുകയോ കൊടുക്കാൻ ഇടയാക്കുകയോ ചെയ്യേണ്ടതുമാണ്.

(2) (1)-ാം ഉപവകുപ്പുപ്രകാരമുള്ള നോട്ടീസിൽ ഓഹരിയെന്ന നിലയിലോ, സംരക്ഷണപ്പടി എന്ന നിലയിലോ, അഥവാ മററു വിധത്തിലോ നഷ്ടപരിഹാരത്തിന്റെ ഏതെങ്കിലും ഭാഗത്തിനു അവകാശം ഉന്നയിക്കുന്ന ജന്മിയുടെ കുടുംബത്തിലുള്ള അംഗങ്ങളുൾപ്പെടെ അവകാശം ബന്ധമുള്ള എല്ലാ ആളുകളേയും തഹശിൽദാർ മുമ്പാകെ ഹാജരാകാനും നിർണ്ണയിക്കപ്പെടാവുന്ന സമയത്തിനകം അവകാശങ്ങളോ ആക്ഷേപങ്ങളോ ബോധിപ്പിക്കാനും കൂടി ആവശ്യപ്പെടേണ്ടതാണ്.

(3) (2)-ാം ഉപവകുപ്പിൽ പരാമർശിച്ചിരിക്കുന്ന സമയത്തിനകം ഏതെങ്കിലും അവകാശമോ ആക്ഷേപമോ ബോധിപ്പിച്ചിട്ടുണ്ടെങ്കിൽ, തഹശിൽദാർ അത് രജിസ്ററർ ചെയ്യേണ്ടതും അത് കേൾക്കുന്നതിനുവേണ്ടി ഒരു തീയതി നിശ്ചയിക്കേണ്ടതും ബന്ധപ്പെട്ട ജന്മിക്കും നോട്ടീസനുസരിച്ച് അദ്ദേഹത്തിന്റെ മുമ്പാകെ ഹാജരായേക്കാവുന്ന അവകാശ ബന്ധമുള്ള ഏതെങ്കിലും ആളിനും അത് സംബന്ധിച്ച അറിയിപ്പ് കൊടുക്കേണ്ടതുമാണ്.

(4) (3)-ാം ഉപവകുപ്പുപ്രകാരം നിശ്ചയിച്ച തീയതിയിലോ നടപടികൾ മാററിവയ്ക്കപ്പെടാവുന്ന ഏതെങ്കിലും തീയതിയിലോ; തഹശിൽദാർ അവകാശങ്ങളും ആക്ഷേപങ്ങളും സംബന്ധിച്ച അന്വേഷണം നടത്തേണ്ടതും തീരുമാനം എടുക്കേണ്ടതുമാണ്.

(5) 4-ാം ഉപവകുപ്പിലെ ആവശ്യങ്ങൾക്കായി തഹശിൽദാർക്ക് ഒരു സിവിൽ കോടതിയുടെ എല്ലാ അധികാരങ്ങളും അവ ബാധകമാകുന്നിടത്തോളം ഉണ്ടായിരിക്കുന്നതും, നിർണ്ണയിക്കപ്പെടാവുന്ന മാററങ്ങൾക്കു വിധേയമായി സ്ഥാവരവസ്തുക്കൾ സംബന്ധിച്ച കേസുകൾ കേൾക്കുകയും തീർപ്പാക്കുകയും ചെയ്യുന്നതിന് 1908-ലെ സിവിൽ നടപടി നിയമസംഹിതയിൽ (1908-ലെ 5-ാം കേന്ദ്ര ആക്ററ്) പറഞ്ഞിട്ടുള്ള നടപടികൾ പാലിക്കേണ്ടതുമാണ്.

9. <u>തഹശിൽദാരുടെ ഉത്തരവു സിവിൽ കോടതിയുടെ ഉത്തരവായി കരുതേണ്ടതാണെന്ന്.</u>— (1) 8-ാം വകുപ്പുപ്രകാരം അവകാശമോ ആക്ഷേപമോ തീരുമാനിച്ചുകൊണ്ടോ അഥവാ നഷ്ടപരിഹാരത്തിന് അവകാശപ്പെട്ട ആളുകളുടെ ഇടയിൽ നഷ്ടപരിഹാരത്തുക വീതിച്ചുകൊണ്ടോ ഉള്ള തഹശിൽദാരുടെ ഉത്തരവ് സിവിൽ കോടതിയുടെ ഒരു വിധിയായി കരുതേണ്ടതും അതിൽ കേസിന്റെ ഒരു സംക്ഷിപ്ത വിവരണവും, തീരുമാനിക്കേണ്ട കാര്യങ്ങളും അവയിൻമേലുള്ള തീരുമാനവും, അങ്ങനെയുള്ള തീരുമാനത്തിനുള്ള കാരണങ്ങളും അടങ്ങിയിരിക്കേണ്ടതുമാണ്.

(2) ഏതെങ്കിലും നിയമത്തിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, (1)-ാം ഉപവകുപ്പിൽ പരാമർശിച്ചിട്ടുള്ള തഹശിൽദാരുടെ ഉത്തരവുമൂലം സങ്കടമനുഭവിക്കുന്ന ഏതൊരാൾക്കും, അങ്ങനെയുള്ള ഉത്തരവു അയാൾക്കു ലഭിച്ച തീയതി മുതൽ മുപ്പതു ദിവസത്തിനകം, ജില്ലാ കോടതിയിൽ അപ്പീൽ ബോധിപ്പിക്കാവുന്നതും അപ്പീലിൻമേലുള്ള ജില്ലാ കോടതിയുടെ ഉത്തരവു അന്തിമമായിരിക്കുന്നതുമാണ്.

10. <u>അന്തിമമായി തീരുമാനിക്കപ്പെട്ട നഷ്ടപരിഹാരപട്ടികയിലെ തിരുത്തലുകൾ.</u>—ഈ ആക്ററുമൂലമോ ആക്ററ് പ്രകാരമോ വ്യവസ്ഥ ചെയ്തിരിക്കുന്ന പ്രകാരമൊഴികെ, നഷ്ടപരിഹാരപ്പട്ടിക അന്തിമമായി തീരുമാനിച്ചു കഴിഞ്ഞതിനുശേഷം അതിൽ യാതൊരു തിരുത്തലും വരുത്താൻ പാടില്ലാത്തതാണ്, എന്നാൽ നഷ്ടപരിഹാരം കൊടുക്കുന്നതിനുമുമ്പായി ഏതു സമയത്തും

തഹശീൽദാർക്ക് സ്വമേധയായോ അഥവാ അവകാശബന്ധമുള്ള കക്ഷിയുടെ അപേക്ഷയിൻമേലോ, ഏതെങ്കിലും കൈത്തെറ്റോ കണക്കിലുള്ള പിശകോ അഥവാ ആകസ്മികമായ അബദ്ധമോ വിട്ടുകളയലോ മൂലം അതിൽ ഉണ്ടാകുന്ന ഏതെങ്കിലും തെറ്റോ തിരുത്താവുന്നതാണ്.

11. നഷ്ടപരിഹാരം കൊടുക്കുന്നത്. — (1) ഈ ആക്റ്റുപ്രകാരം കൊടുക്കേണ്ടതായ നഷ്ടപരിഹാരം അതിന് അവകാശമുള്ളവരാണെന്ന് നഷ്ടപരിഹാര പട്ടികയിൽ പേരു ചേർത്തിരിക്കുന്ന ആളുകൾക്കു കൊടുക്കേണ്ടതാണ്.

(2) നഷ്ടപരിഹാരത്തിന് അവകാശപ്പെട്ട ഒരു ആൾ അതു അയാൾക്ക് നൽകപ്പെടുന്നതിനുമുമ്പ് മരിച്ചുപോകുന്നപക്ഷം, അതു അയാളുടെ നിയമാനുസൃത പ്രതിനിധികൾക്കു നൽകേണ്ടതാണ്.

(3) നഷ്ടപരിഹാരം കിട്ടാൻ അവകാശപ്പെട്ട ആൾ ഒരു ട്രസ്റ്റോ എൻഡോമെൻറോ ഒരു മൈനറോ, നിയമപരമായ ഏതെങ്കിലും അവശത അനുഭവിക്കുന്ന ആളോ അഥവാ പൂർണ്ണാവകാശമില്ലാത്ത ഉടമസ്ഥനോ ആണെങ്കിൽ ഏതെങ്കിലും നിയമത്തിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, എന്നാൽ സർക്കാർ കൊടുക്കാവുന്ന ഏതെങ്കിലും പൊതുനിർദ്ദേശങ്ങൾക്ക് വിധേയമായും, നഷ്ടപരിഹാരം അങ്ങനെയുള്ള ആൾക്കും ആൾക്കുവേണ്ടിയും നിർണ്ണയിക്കപ്പെട്ടാവുന്ന പ്രകാരമുള്ള അധികാരസ്ഥാനത്തിലോ അഥവാ ബാങ്കിലോ, നിക്ഷേപിക്കാവുന്നതാണ്.

(4) ഏതെങ്കിലും കോടതിയുടെയോ അധികാരസ്ഥാനത്തിന്റെയോ മുമ്പാകെ, ഈ ആക്റ്റുപ്രകാരം നൽകേണ്ടതായ നഷ്ടപരിഹാരം മുഴുവനായോ ഭാഗികമായോ സ്വീകരിക്കുന്നതിനുള്ള ഏതെങ്കിലും ആളുടെ അവകാശത്തെ പ്രത്യക്ഷമായോ പരോക്ഷമായോ ബാധിക്കുന്നതോ ബാധിക്കാൻ ഇടയുള്ളതോ ആയ ഏതെങ്കിലും വ്യവഹാരമോ അഥവാ നടപടിയോ നടന്നുകൊണ്ടിരിക്കുന്ന സംഗതിയിൽ, അങ്ങനെയുള്ള കോടതിയോ അധികാരസ്ഥാനമോ അപ്രകാരം കൊടുക്കേണ്ടതായ തുക അതിന്റെ അധീനതയിൽ വയ്ക്കുന്നതിന് തഹശീൽദാരോട് ആവശ്യപ്പെടാവുന്നതും അതിൻമേൽ അങ്ങനെയുള്ള തുക കോടതിയുടേയോ അധികാരസ്ഥാനത്തിന്റെയോ ഉത്തരവനുസരിച്ചു കൈയൊഴിക്കേണ്ടതുമാണ്.

12. നഷ്ടപരിഹാരം കൊടുക്കുന്നതു അർത്ഥപലിശയോ, ജന്മി ഭോഗമോ അഥവാ കരത്തിൽച്ചെലവോ കൊടുക്കുന്ന ബാദ്ധ്യതയിൽ നിന്നുള്ള പൂർണ്ണമായ വിമുക്തി ആയിരിക്കുമെന്ന്—ഈ ആക്റ്റു മൂലമോ ആക്റ്റു പ്രകാരമോ നിർണ്ണയിച്ച രീതിയിൽ നഷ്ടപരിഹാരം ജന്മികൾക്കോ അതു കിട്ടാൻ അവകാശപ്പെട്ട മറ്റാളുകൾക്കോ കൊടുക്കുന്നത് അതത് സംഗതിപോലെ, അർത്ഥപലിശയോ, ജന്മിഭോഗമോ അഥവാ കരത്തിൽചെലവോ നൽകാനുള്ള സർക്കാരിന്റെ ബാദ്ധ്യതയിൽ നിന്നുള്ള പൂർണ്ണമായ വിമുക്തി ആയിരിക്കുന്നതും, അങ്ങനെ ഏതെങ്കിലും തുക നൽകുന്നതിനോ നഷ്ടപരിഹാരം നൽകുന്നതിനോ വേണ്ടിയുള്ള കൂടുതലായ യാതൊരു അവകാശങ്ങളും ഉണ്ടായിരിക്കുന്നതല്ലാത്തതുമാകുന്നു.

13. കുടിശ്ശിക കൊടുക്കുന്നത്.—ഈ ആക്റ്റിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, നിശ്ചിത ദിവസത്തിന് തൊട്ടുമുൻപ് ജന്മിക്കു കിട്ടാനുള്ളതും ആ ദിവസത്തിനുശേഷം നൽകാത്തതായി അവശേഷിക്കുന്നതുമായ അർത്ഥ

പലിശയുടെയോ ജന്മിഭോഗത്തിന്റെയോ കരത്തിൽചെലവിന്റെയോ ഏതെങ്കിലും കുടിശ്ശിക ഈ ആക്റ്റു പ്രാബല്യത്തിൽ വരുന്നതിന് മുൻപുണ്ടായിരുന്ന അതേ രീതിയിൽ ജന്മിക്കു നൽകേണ്ടതാണ്.

14. സർക്കാരിനോ ഈ ആക്റ്റുപ്രകാരം അധികാരപ്പെടുത്തപ്പെട്ട ഏതെങ്കിലും ഉദ്യോഗസ്ഥനോ ആർക്കോ എതിരായി യാതൊരു നടപടിയും ഉണ്ടായിരിക്കുന്നതല്ലെന്ന്— (1) ഈ ആക്റ്റുപ്രകാരം ചെയ്തതോ ചെയ്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും പ്രവൃത്തി സംബന്ധിച്ച് സർക്കാരിനെതിരായി യാതൊരു വ്യവഹാരമോ, പ്രോസിക്യൂഷനോ മററു നിയമാനുസൃത നടപടിയോ ഉണ്ടായിരിക്കുന്നതല്ല.

(2) ഈ ആക്റ്റോ അതു പ്രകാരമുണ്ടാക്കിയിട്ടുള്ള ചട്ടങ്ങളോ പ്രകാരം ഉത്തമവിശ്വാസത്തിൽ ചെയ്തതോ ചെയ്യാൻ ഉദ്ദേശിച്ചതോ ആയ ഏതെങ്കിലും കാര്യം സംബന്ധിച്ചു ഏതെങ്കിലും ഉദ്യോഗസ്ഥനെതിരായി യാതൊരു വ്യവഹാരമോ, പ്രോസിക്യൂഷനോ അഥവാ മററു നിയമാനുസൃത നടപടിയോ ഉണ്ടായിരിക്കുന്നതല്ല.

15. ചട്ടങ്ങൾ.—(1) ഈ ആക്റ്റിലെ വ്യവസ്ഥകൾ നടപ്പാക്കുന്ന ആവശ്യത്തിനുവേണ്ടി സർക്കാരിന് ഗസററു വിജ്ഞാപനംമൂലം, ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്.

(2) പ്രത്യേകിച്ചും, മേൽപ്പറഞ്ഞ അധികാരത്തിന്റെ സാമാന്യതയ്ക്കു ഭംഗംവരാതെയും, അങ്ങനെയുള്ള ചട്ടങ്ങളിൽ താഴെപ്പറയുന്ന കാര്യങ്ങൾക്ക് വ്യവസ്ഥ ചെയ്യാവുന്നതാണ്,—

(എ) നഷ്ടപരിഹാരപ്പട്ടികയുടെ കരട് ഏതു രീതിയിൽ തയ്യാറാക്കണമെന്ന്;

(ബി) കരടു നഷ്ടപരിഹാരപ്പട്ടികയുടെ നോട്ടീസ് സംബന്ധിച്ച ആക്ഷേപങ്ങൾ ഏതു സമയത്തിനുള്ളിൽ ബോധിപ്പിക്കണമെന്ന്;

(സി) 9-ാം വകുപ്പ് (2)-ാം ഉപവകുപ്പ് പ്രകാരമുള്ള അപ്പീലിനുവേണ്ടി കൊടുക്കേണ്ട ഫീസ്;

(ഡി) 11-ാം വകുപ്പ് (3)-ാം ഉപവകുപ്പുപ്രകാരം തുകകൾ ഏത് അധികാരസ്ഥാനത്തിലോ ബാങ്കിലോ ആണ് നിക്ഷേപിക്കേണ്ടതെന്ന്;

(ഇ) നിർണ്ണയിക്കേണ്ടതോ നിർണ്ണയിക്കാവുന്നതോ ആയ മറേറതെങ്കിലും കാര്യത്തിന്.

(3) ഈ ആക്റ്റ് പ്രകാരമുണ്ടാക്കുന്ന ഏതൊരു ചട്ടവും അതുണ്ടാക്കിയതിനുശേഷം കഴിയുന്നത്രവേഗം, നിയമസഭയോഗം ചേർന്നിരിക്കുമ്പോൾ അതിന്റെ മുമ്പാകെ ആകെ പതിന്നാലു ദിവസത്തേയ്ക്ക് — അങ്ങനെയുള്ള കാലം ഒരേ സമ്മേളനത്തിലോ തുടർച്ചയായുള്ള രണ്ടു സമ്മേളനത്തിലോ പെടാം—വയ്ക്കേണ്ടതും, അപ്രകാരം അതു വയ്ക്കുന്ന സമ്മേളനമോ, അതിനു തൊട്ടടുത്തു വരുന്ന സമ്മേളനമോ, അവസാനിക്കുന്നതിനു മുൻപ്, നിയമസഭ ചട്ടം ഒന്നുകിൽ ഭേദഗതി ചെയ്യേണ്ടതാണെന്നോ അഥവാ റദ്ദാക്കേണ്ടതാണെന്നോ തീരുമാനിക്കുന്നതായാൽ അതിനുശേഷം ആ ചട്ടത്തിന്, അതതു സംഗതിപോലെ, അങ്ങനെ ഭേദപ്പെടുത്തിയ രൂപത്തിൽ മാത്രം

പ്രാബല്യമുണ്ടായിരിക്കുന്നതോ അല്ലെങ്കിൽ യാതൊരു പ്രാബല്യവുമില്ലാതിരിക്കുന്നതോ ആകുന്നു. എന്നിരുന്നാലും അങ്ങനെയുള്ള ഭേദപ്പെടുത്തലോ അഥവാ റദ്ദാക്കലോ പ്രസ്തുത ചട്ടപ്രകാരം നേരത്തെ ചെയ്ത യാതൊന്നിന്റേയും സാധുതയ്ക്കു ഭംഗം വരുത്താത്ത വിധത്തിലായിരിക്കേണ്ടതുമാകുന്നു.

16. റദ്ദാക്കൽ : വിളംബരം, അർത്ഥപ്പലിശയേയും ജന്മിഭോഗത്തെയും സംബന്ധിക്കുന്നിടത്തോളം ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

സംസ്ഥാനത്തിന്റെ തിരുവിതാംകൂർ പ്രദേശത്തെ ചില ജന്മിമാർക്ക് സർക്കാർ, അർത്ഥപ്പലിശ, ജന്മിഭോഗം, കരത്തിൽ ചെലവ് എന്നീ പേരുകളിൽ പണം വർഷംതോറും കൊടുത്തുകൊണ്ടിരുന്നു. ഇപ്പോൾ ഈ പണം അലവൻസുകളുടെ രൂപത്തിൽ പെൻഷൻ നൽകുന്നതിനുള്ള ഉത്തരവുകൾ വഴിയാണു കൊടുത്തുകൊണ്ടിരിക്കുന്നത്. അർത്ഥപ്പലിശയും, ജന്മിഭോഗവും കരത്തിൽ ചെലവും കൊല്ലവർഷം 1061-ലെ റവന്യൂ സെറ്റിൽമെന്റിനു മുമ്പ്, മുൻ തിരുവിതാംകൂർ സർക്കാർ ജന്മിമാർക്ക് അനുവദിച്ചുകൊടുത്ത തുകകളാണ്. ഇപ്രകാരം വർഷംതോറും ആവർത്തിച്ചും പണം കൊടുത്തുവരുന്നതു അങ്ങനെയുള്ള അവകാശികൾക്കു നഷ്ടപരിഹാരം നൽകി നിർത്തലാക്കേണ്ടത് ആവശ്യമാണെന്നു കരുതുന്നു.

2. മുകളിൽ പറഞ്ഞ ലക്ഷ്യം സാധിക്കുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ടം

അർത്ഥപ്പലിശയോ, ജന്മിഭോഗമോ, കരത്തിൽചെലവോ വാങ്ങാനുള്ള
അവകാശം ഇല്ലാതാക്കപ്പെട്ട ഓരോ ജന്മിക്കും സർക്കാരിൽനിന്ന് 4-ാം ഖണ്ഡം
(1)-ാം ഉപഖണ്ഡപ്രകാരം നഷ്ടപരിഹാരം ലഭിക്കാൻ അവകാശമുണ്ടായിരി
ക്കുമെന്ന് വ്യവസ്ഥ ചെയ്യാൻ ബില്ലിലെ 3-ാം ഖണ്ഡം (2)-ാം ഉപഖണ്ഡം
കൊണ്ടുദ്ദേശിക്കുന്നു. നഷ്ടപരിഹാരം അതതു സംഗതിപോലെ അർത്ഥ
പലിശയുടെയോ ജന്മിഭോഗത്തിന്റെയോ കരത്തിൽചെലവിന്റെ തുകയു
ടെയോ ആ ഖണ്ഡത്തിന്റെ (2)-ാം ഉപഖണ്ഡത്തിൽ പറഞ്ഞിരിക്കുന്ന കമ്മ്യൂട്ടു
ചെയ്ത നിരക്കനുസരിച്ച മൂല്യത്തിന്റെ പന്ത്രണ്ടിരട്ടിയ്ക്കു തുല്യമായ ഒരു
തുകയായിരിക്കേണ്ടതാണ്.

2. 4-ാം ഖണ്ഡം (2)-ാം ഉപഖണ്ഡപ്രകാരം ഒരു സ്റ്റാൻഡേർഡ്
പറയ്ക്കു 6 രൂപ ക്രമത്തിൽ നഷ്ടപരിഹാരം നൽകേണ്ടതാണ്. 9,41,148
രൂപയാണ് നഷ്ടപരിഹാരത്തുകയായി നൽകേണ്ടതു. (അർത്ഥപ്പലിശ
51,847.20 രൂപയ്ക്കും ജന്മിഭോഗം 6,47,136 രൂപയും കരത്തിൽചെലവ്
2,42,169.80 രൂപയും) ബില്ലിലെ 4-ാം ഖണ്ഡം (3)-ാം ഉപഖണ്ഡപ്രകാരം
നഷ്ടപരിഹാരത്തുകയ്ക്കു നിശ്ചിത ദിവസം മുതൽ നഷ്ടപരിഹാരം
നൽകുന്ന തീയതിവരെ വർഷത്തിൽ നാലര ശതമാനം പലിശ ഉണ്ടായിരിക്കുന്ന
താണ്. പലിശ നൽകുന്നതിനുണ്ടാകുന്ന ചെലവു ഇപ്പോൾ കൃത്യമായി കണ
ക്കാക്കാൻ കഴിയുകയില്ല.

3. 8-ാം ഖണ്ഡത്തിൽ പരാമർശിച്ചിട്ടുള്ള നോട്ടീസ്, ഗസററിലും നിർണ്ണയിക്കപ്പെടാവുന്ന പ്രകാരം മററുവിധത്തിലും പ്രസിദ്ധീകരിക്കാനും അങ്ങനെയുള്ള നോട്ടീസിന്റെ പകർപ്പുകൾ അവകാശബന്ധമുള്ള കക്ഷികൾക്കു കൊടുക്കാനും വ്യവസ്ഥ ചെയ്യാൻ 8-ാം ഖണ്ഡം കൊണ്ടുദ്ദേശിക്കുന്നു. മുകളിൽപ്പറഞ്ഞിരിക്കുന്ന സംഗതികൾക്കുള്ള തുച്ഛമായ ചെലവ് ഇപ്പോൾ കൃത്യമായി കണക്കാക്കാൻ കഴിയുകയില്ല.

## ഏല്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടം.

ഗസററുവിജ്ഞാപനം വഴി ആക്ററു പ്രാബല്യത്തിൽ വരുന്ന തീയതി നിശ്ചയിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ 1-ാം ഖണ്ഡം (3)-ാം ഉപഖണ്ഡംകൊണ്ടുദ്ദേശിക്കുന്നു. ബില്ലിന്റെ 15-ാം ഖണ്ഡം ആക്ററിന്റെ ഉദ്ദേശം നടപ്പിൽ വരുത്തുന്നതിനുവേണ്ടി ചട്ടങ്ങൾ ഉണ്ടാക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിക്കുന്നു. അങ്ങനെയുള്ള ചട്ടങ്ങൾ, മററു സംഗതികൾക്കിടയിൽ, കരടു നഷ്ടപരിഹാരപ്പട്ടിക ഏതു രീതിയിൽ തയ്യാറാക്കണമെന്നും, കരടു നഷ്ടപരിഹാരപ്പട്ടികയുടെ നോട്ടീസ് സംബന്ധിച്ച് ഏതു സമയത്തിനകം ആക്ഷേപം ബോധിപ്പിക്കണമെന്നും, 9-ാം ഖണ്ഡം (2)-ാം ഉപഖണ്ഡപ്രകാരം അപ്പീലിനു കൊടുക്കേണ്ട ഫീസും, 11-ാം ഖണ്ഡം (3)-ാം ഉപഖണ്ഡപ്രകാരം നിക്ഷേപിക്കുന്ന തുകകൾ ഏതു അധികാരസ്ഥാനത്തിലോ ബാങ്കിലോ വേണമെന്നും, നിർണ്ണയിക്കപ്പെടുന്നതോ നിർണ്ണയിക്കപ്പെടാവുന്നതോ മറെറതൊരു കാര്യത്തിനും വ്യവസ്ഥ ചെയ്യാവുന്നതാണ്. ഏതു കാര്യങ്ങളെ സംബന്ധിച്ചാണോ വിജ്ഞാപനം പുറപ്പെടുവിക്കുകയും ചട്ടങ്ങൾ ഉണ്ടാക്കുകയും ചെയ്യാവുന്നത് ആ കാര്യങ്ങൾ നടപടിക്രമങ്ങളോ ഭരണപരമായ വിശദാംശങ്ങളോ ആയ കാര്യങ്ങളാണ്. കൂടാതെ, ചട്ടങ്ങൾ ഉണ്ടാക്കിയതിനുശേഷം അവ നിയമസഭയുടെ സൂക്ഷ്മപരിശോധനയ്ക്കു വിധേയവുമാണ്. അങ്ങനെ നിയമനിർമ്മാണാധികാരം ഏൽപ്പിച്ചുകൊടുക്കൽ സാധാരണ സ്വഭാവത്തോടുകൂടിയതാകുന്നു.

പി. ജെ. ജോസഫ്,

(ശരിത്തർജ്ജമ)

എ. പി. പെരുമാൾ,
അഡീഷണൽ സെക്രട്ടറി.